


# 4

1947 ഡിസംബർ 31 ന്റെ *യോഗക്ഷേമ*ത്തിൽ പ്രസിദ്ധീകരിച്ചത്. തന്റെ ഓങ്ങല്ലൂർ പ്രസംഗത്തിലെ 'പണിയെടുക്കുക, ജീവിക്കുക' എന്ന മുദ്രാവാക്യം തത്വത്തിൽ അംഗീകരിച്ചതിനെ ശ്ലാഘിക്കുകയും ഇനിയും മുന്നോട്ടുപോകാൻ അഭ്യർഥിക്കുകയുമാണ് ഈ കൃതിയിൽ. 1947 ലെ *പ്രസന്നകേരളം* തിരുനാൾ വിശേഷാൽ പ്രതിയിൽ പ്രസിദ്ധീകരിച്ചതാണ് രണ്ടാമത്തെ കൃതി.

# പരശുരാമന്റെ കേരളത്തോട് ഇന്നത്തെ നമ്പൂതിരി നടത്തുന്ന ധർമയുദ്ധം

മുമ്പൊക്കെ യോഗക്ഷേമസഭയുടെ ഓരോ വാർഷികയോഗവും തുടങ്ങുന്നത് 'പരശുരാമപ്രാർഥന'യോടുകൂടിയായിരുന്നു. "ബ്രഹ്മക്ഷത്രവപുർദ്ധര" എന്നു തുടങ്ങുന്ന ഒരു സംസ്കൃതശ്ളോകം കണ്ണടച്ചു ഭക്തിയോടെ ചൊല്ലുക—ഇതാണു പ്രാർഥന.

നമ്പൂതിരിമാരെ കേരളത്തിലേക്കു കൊണ്ടുവന്ന്, ഇവിടെയുള്ള ഭൂസ്വത്തു മുഴുവൻ അവർക്കു ദാനം ചെയ്ത്, 'ഭൂദേവ'ന്മാരെന്ന സ്ഥാനവും മറ്റനവധി ജീവിതസൗകര്യങ്ങളും നൽകി, ഇവിടെ താമസിപ്പിച്ചുവെന്നു പറയപ്പെടുന്നു. ഇതിൽ പുരുഷനാണല്ലോ പരശുരാമൻ. അദ്ദേഹത്തോടു കൃതജ്ഞതയും ഭക്തിയും കാണിച്ച്, അദ്ദേഹം കാണിച്ചുതന്ന വഴികളിലൂടെ നടന്ന്, അദ്ദേഹത്തിന്റെ കാലത്തെ നമ്പൂതിരിമാരെപ്പോലെ മഹാന്മാരാവുകയാണ് അന്നൊക്കെ നമ്പൂതിരിമാരുടെ ലക്ഷ്യം. തികഞ്ഞ ബ്രാഹ്മണ്യത്തോടുകൂടി ജീവിക്കുക എന്ന അർഥത്തിൽ, "പൂർണബ്രാഹ്മണ്യം" എന്ന വാക്യം സ്വന്തം മുദ്രാവാക്യമായി യോഗക്ഷേമമഹാസഭ അന്നു സ്വീകരിച്ചിരുന്നു.

എന്നാൽ ഈ പരശുരാമപ്രാർഥനയ്ക്കും പൂർണബ്രാഹ്മണ്യത്തിനുമെല്ലാം പിന്നിൽനിന്നുകൊണ്ട് പരശുരാമന്റെ കാലത്തെ കേരളത്തിലെ സംസ്കാരത്തിനും ജീവിതരീതിക്കുമെല്ലാം എതിരായി ഒരു വമ്പിച്ച ധർമയുദ്ധം യോഗക്ഷേമസഭ അതിന്റെ ആദ്യകാലത്തുതന്നെ പ്രഖ്യാപിച്ചു. നമ്പൂതിരിമാർ ഇംഗ്ലീഷ് പഠിക്കണം, നമ്പൂതിരി കുടുംബങ്ങളിലെ പുരുഷന്മാരെല്ലാം സ്വജാതിയിൽനിന്നുതന്നെ വിവാഹം ചെയ്യണം, മറ്റു സമുദായങ്ങളിലെ സ്ത്രീകളെ സംബന്ധം ചെയ്യുന്ന പതിവു നിറുത്തണം എന്നുമാത്രം പറഞ്ഞിരുന്ന ആദ്യകാലത്തെ സഭതന്നെ പ്രാചീന നമ്പൂതിരി സംസ്കാരത്തിന്റെ മുരട്ടിൽ കത്തിവയ്ക്കുകയാണു ചെയ്തത്.

എന്തുകൊണ്ടെന്നാൽ ഓത്തും സംസ്കൃതവും പഠിച്ച്, ഓത്തനും വിദ്വാനുമാവുകയാണ് പാണ്ഡിത്യത്തിന്റെ പരമകാഷ്ഠയെന്ന ധാരണ തെറ്റാണെന്ന ബോധം വന്നപ്പോൾ മാത്രമാണ് ഇംഗ്ലീഷ് പഠിക്കണമെന്നു നമ്പൂതിരിമാർ തീരുമാനിച്ചത്. പരശുരാമന്റെ സംസ്കാരം പഴകിപ്പോയി, അതിനി നിലനിർത്താൻ കൊള്ളില്ല എന്ന് സമുദായത്തിലെ ഉൽപതിഷ്ണുക്കൾക്കെങ്കിലും ബോധ്യപ്പെട്ടതിന്റെ ഫലമാണ് വെള്ളിനേഴി വാർഷികയോഗത്തിലെ ഇംഗ്ലീഷ് വിദ്യാഭ്യാസപ്രമേയം.

അതുപോലെതന്നെ നമ്പൂതിരിമാർ സ്വജാതിവിവാഹം ചെയ്യണമെന്ന അഭിപ്രായവും പരശുരാമൻ സൃഷ്ടിച്ചുവെന്നു പറയപ്പെടുന്ന നമ്മുടെ കുടുംബബന്ധങ്ങളുടെ മുഴുവൻ വേരറുക്കുന്ന ഒരു വമ്പിച്ച വിപ്ലവത്തിന്റെ നാന്ദിയായിരുന്നു. സ്വജാതി വിവാഹത്തിൽനിന്ന് ഭാഗം, ഭാഗത്തിൽനിന്ന് ഒട്ടേറെ ചെറുകുടുംബങ്ങളുടെ ഉൽഭവം, ഈ ചെറു കുടുംബങ്ങളുടെ ഉൽഭവത്തിൽനിന്ന് എണ്ണമറ്റ സാമൂഹ്യ-സാമ്പത്തിക പ്രശ്നങ്ങൾ, ഈ പ്രശ്നങ്ങളിൽനിന്ന് നമ്പൂതിരിമാരും മറ്റു സമുദായക്കാരെപ്പോലെ തൊഴിലെടുത്തു ജീവിക്കണമെന്നർഥം വരുന്ന "നമ്പൂതിരി മനുഷ്യനാവണ"മെന്ന അഭിപ്രായം—ഇങ്ങനെ ഒരു വിപ്ലവപ്രവാഹം—സമുദായത്തിലാകെ അടിച്ചുകയറി.

ഇതെല്ലാം നടന്നുകൊണ്ടിരുന്നപ്പോഴും പരശുരാമപ്രാർഥന മുറയ്ക്കു നടന്നുകൊണ്ടിരുന്നു. നമ്പൂതിരിവിദ്യാലയവും സദനവും തുടരാൻ ശ്രമിച്ചിരുന്നവർതന്നെ ഒരു 'പരശുരാമക്ഷേത്രം' പണിയിക്കാനും ശ്രമിച്ചിരുന്നു (ഇതു സംബന്ധിച്ചു യോഗക്ഷേമസഭയുടെ ചില വാർഷിക യോഗങ്ങളിൽ പ്രമേയങ്ങൾതന്നെ പാസ്സാക്കിയിരുന്നുവെന്നാണെന്റെ ഓർമ).

ഇതിന്റെ കാരണമാരായുമ്പോൾ വളരെ രസകരമായ ഒരു പരമാർഥം നമുക്കു മനസ്സിലാവുന്നുണ്ട്. അതായത്, പരശുരാമന്റെ നേതൃത്വത്തെയാകെ വെല്ലുവിളിക്കുന്ന പ്രവൃത്തികൾ—നമ്പൂതിരിമാരെ ഇംഗ്ലീഷ് പഠിപ്പിക്കുകയും അവരുടെ ഇടയിൽ സ്വജാതിവിവാഹം നടപ്പാക്കുകയും—ചെയ്യുന്ന അന്നത്തെ ഉൽപ്പതിഷ്ണുക്കൾ തങ്ങൾ ചെയ്യുന്നതെന്താണെന്നു വാസ്തവത്തിലറിഞ്ഞിരുന്നില്ല. ഇന്നത്തെ പരിഷ്കൃത ലോകത്തിൽ ജീവിക്കാനത്യാവശ്യമായ പല പരിഷ്കാരങ്ങൾ വരുത്തണമെന്നല്ലാതെ സാമൂഹ്യവ്യവസ്ഥയെയാകെ മാറ്റിമറിക്കണമെന്നവരുദ്ദേശിച്ചിരുന്നില്ല; പരശുരാമനെയും ശങ്കരാചാര്യരെയും മേൽപ്പത്തൂരിനെയും ചെറുശ്ശേരിയെയും മറ്റും സൃഷ്ടിച്ച അതേ സാമൂഹ്യവ്യവസ്ഥയുടെ മേൽ ചില മിനുക്കുപണികൾ ചെയ്താൽ ഒരു പരിഷ്കൃത നമ്പൂതിരിസമുദായം ഉയർന്നുവരുമെന്നാണവർ ധരിച്ചിരുന്നത്; തങ്ങളുണ്ടാക്കുന്ന ചില്ലറ പരിഷ്കാരങ്ങൾ കേരളത്തെയാകെ മാറ്റിമറിക്കുന്ന ഒരു വിപ്ലവമായിത്തീരുമെന്ന് അവർ മനസ്സിലാക്കിയിരുന്നില്ല.

അന്നത്തെ യോഗക്ഷേമസഭാനേതാക്കന്മാരായിരുന്ന ഇന്നും ജീവിച്ചിരിക്കുന്ന ചില ആളുകളുണ്ട്—മാത്തൂർ, ദേശമംഗലം, കരിയന്നൂർ മുതലായവർ. അന്നത്തെ യാഥാസ്ഥിതികന്മാരെ (പശ്ചിമനെയും കൂട്ടരെയും) എതിർത്തു തോൽപ്പിച്ച് ഇംഗ്ലീഷ് വിദ്യാഭ്യാസം പ്രചരിപ്പി

ക്കാനും സ്വജാതിവിവാഹമനുവദിപ്പിക്കാനും അവർ ആത്മാർഥമായി പ്രവർത്തിച്ചിട്ടുണ്ട്. പക്ഷേ തങ്ങൾ ചെയ്യുന്നതിന്റെ ഫലം ഇന്നതായിരിക്കുമെന്നവർ മനസ്സിലാക്കിയിരുന്നില്ലെന്നു വ്യക്തമാണ്. ഇംഗ്ലീഷ് പഠിച്ച് നമ്പൂതിരി "ബ്രാഹ്മണ്യം പൂർണ"മാക്കാൻ ശ്രമിക്കുകയല്ല ബ്രാഹ്മണ്യത്തെത്തന്നെ തകർക്കാനാണു ശ്രമിക്കുകയെന്നും സ്വജാതിവിവാഹം സാർവത്രികമായിക്കഴിഞ്ഞാൽപ്പിന്നെ ഭാഗവും ഒഴിക്കാൻ വയ്യാതാവുമെന്നും, ഭാഗം സർവസാധാരണമായിക്കഴിഞ്ഞാൽപ്പിന്നെ ബ്രാഹ്മണ്യത്തെയും ജന്മവസ്തുവിനെയും ആശ്രയിച്ചുകൊണ്ടുള്ള ജീവിതം സാധ്യമല്ലാതെ വരുമെന്നും മനസ്സിലാക്കിയിരുന്നുവെങ്കിൽ അവർ ഒന്നുകിൽ അന്നുതന്നെ യാഥാസ്ഥിതികന്മാരുടെ ചേരിയിൽ ച്ചേരുമായിരുന്നു; അല്ലെങ്കിൽ ഇന്നും അവർ വിപ്ലവകാരികളുടെ അണിയിൽനിന്ന് യോഗക്ഷേമസഭയെ ശക്തിപ്പെടുത്തുമായിരുന്നു.

ഈ തലമുറയ്ക്കുശേഷം വന്ന യോഗക്ഷേമസഭാനേതാക്കന്മാർക്കും—ചിറ്റൂർ കുഞ്ഞൻ നമ്പൂതിരി, ചെറുപ്പൊയിലം, ചേലൂർ മുതലായവർക്കും—ഇതു ബാധകമാണ്. അവരും സഭയ്ക്കുവേണ്ടി ധാരാളം പ്രവർത്തിച്ചിട്ടുണ്ട്. ചെറുപ്പൊയിലത്തിന്റെ പ്രഹസനവേഷവും ചിറ്റൂർ നമ്പൂതിരിയുടെ വിദ്യാലയപ്രവർത്തനവുമെല്ലാം സമുദായത്തിലെ വിപ്ലവപ്രസ്ഥാനത്തെ വളരെയധികം സഹായിച്ചിട്ടുണ്ട്. പക്ഷേ അവരും ഇന്നു സഭയ്ക്ക് എതിരാണ്; സഭവക സ്വത്തുക്കളിന്മേൽ (ഉദാ: യോഗക്ഷേമം വായനശാല, യോഗക്ഷേമം വിദ്യാഭ്യാസനിധി) സഭയ്ക്കുള്ള അധികാരം പോലും ചോദ്യംചെയ്യത്തക്ക മുരച്ച സഭാവിരോധികളാണ്.

ഇതിനുള്ള കാരണമാരായുമ്പോൾ കാണാം ഇവരും സാമൂഹ്യവിപ്ലവത്തെ ഭയപ്പെടുന്നവരാണെന്ന്; സമുദായത്തിൽ പല ചില്ലറ പരിഷ്കാരങ്ങൾ വരുത്താനല്ലാതെ സമുദായവ്യവസ്ഥയെയാകെ മാറ്റിമറിക്കുന്ന ഒരു മൗലികവിപ്ലവത്തിനവർ തയ്യാറില്ലെന്ന്.

ഓങ്ങല്ലൂർ വാർഷികയോഗത്തിലെ "പണിയെടുത്തുജീവിക്കുക"യെന്ന മുദ്രാവാക്യം അവർ സ്വീകരിച്ചു; അതു സംബന്ധിച്ച പ്രമേയമവതരിപ്പിക്കാൻപോലും അവരിലൊരാളായ ചേലൂർ തയ്യാറായി. പക്ഷേ അതിന്റെ അർഥമെന്താണെന്നവർ മനസ്സിലാക്കിയിരുന്നുവോ? പണിയെടുത്തു ജീവിക്കണമെങ്കിൽ അതിനാവശ്യമുള്ള മാറ്റങ്ങൾ സാമൂഹ്യജീവിതത്തിലും ആചാരനടപടികളിലും വരുത്താനുണ്ടെന്നവർ സമ്മതിക്കുന്നുണ്ടോ? പണിയെടുത്തു ജീവിക്കുന്നവർക്ക് ബ്രാഹ്മണ്യം നിലനിർത്താൻ കഴിയില്ലെന്നവർ വിശ്വസിക്കുന്നുണ്ടോ? ദാനവും പ്രതിഗ്രഹവും വാങ്ങിയും പാട്ടം പിരിച്ചും ജീവിക്കാമെന്ന ധാരണ സമുദായ

ത്തിലുള്ള കാലത്തോളം "പണിയെടുത്തു ജീവിക്കുക"യെന്ന മുദ്രാവാക്യം പ്രായോഗികമാവുകയില്ലെന്ന വാസ്തവം അവർ അംഗീകരിക്കുന്നുണ്ടോ? പണിയെടുത്തു ജീവിക്കാൻ സമുദായത്തെ തയ്യാറാക്കണമെങ്കിൽ സമുദായത്തിന്റെ ശ്രദ്ധയെ സാങ്കേതിക വിദ്യാഭ്യാസത്തിലേക്കു തിരിക്കണമെന്നും അതുകൊണ്ട് തൃശ്ശൂർ നമ്പൂതിരി വിദ്യാലയത്തിനുവേണ്ടി ചെയ്യുന്ന പ്രവർത്തനം ലക്കിടി തൊഴിൽ പരിശീലന കേന്ദ്രത്തിലേക്കു തിരിക്കണമെന്നും അവർ മനസ്സിലാക്കുന്നുണ്ടോ? ചുരുക്കത്തിൽ, നമ്പൂതിരിയെ മറ്റുള്ളവരിൽനിന്നു മാറ്റിനിർത്തുന്ന അയാളുടെ ബ്രാഹ്മണ്യവും ജന്മിമനോഭാവവും നശിപ്പിച്ച് അയാളെ ഒരു സാധാരണ മനുഷ്യനാക്കി, മറ്റുള്ളവരെപ്പോലെതന്നെ പണിയെടുത്തു ജീവിക്കാനയാളെ തയ്യാറാക്കുകയാണ് സഭയുടെ ഇന്നത്തെ പ്രവൃത്തിയെന്നവർ സമ്മതിക്കുന്നുണ്ടോ? ഇല്ലെന്നു വ്യക്തമാണല്ലോ. ഇവിടെയും രസകരമായ ഒരു പരമാർഥമുണ്ട്. ഇവരും പരശുരാമഭക്തന്മാരാണ്. ഇവരുടെ നേതൃത്വത്തിൽ സഭ നടന്നിരുന്ന കാലത്ത് (ചെറുതുരുത്തി വാർഷികയോഗത്തിലോ മറ്റോ ആണെന്നു തോന്നുന്നു) പരശു അടയാളമായ ഒരു കൊടി സഭയുടെ കൊടിയായംഗീകരിക്കുകയുണ്ടായി. "പണിയെടുത്തു ജീവിക്കുക"യെന്ന മുദ്രാവാക്യത്തോടല്ല അവർക്കിന്നും വിരോധം, അതു നടപ്പിലാക്കാൻവേണ്ടി ബ്രാഹ്മണ്യത്തെയും ജന്മിസമ്പ്രദായത്തെയും എതിർത്തുനശിപ്പിക്കുന്നതിനോടാണ്. പ്രാചീനനമ്പൂതിരി സംസ്കാരത്തിനെതിരായ പുതിയ സമുദായ പ്രസ്ഥാനത്തോടുള്ള ഈ വിരോധമാണ് അവരുടെ ഇന്നത്തെ സഭാവിരോധത്തിന്റെ അർഥം.

ഇംഗ്ലീഷ്‌വിദ്യാഭ്യാസത്തെയും സ്വജാതിവിവാഹത്തെയും എതിർത്ത ആദ്യകാലത്തെ പശ്ചിമൻ, ചാങ്ങൻ കൂട്ടാളികൾ; ആളോഹരിഭാഗം, വിധവാവിവാഹം മുതലായവയെ എതിർത്ത മാത്തൂർ, ദേശമംഗലം, കരിയന്നൂർ പ്രഭൃതികൾ; ഇന്നിതാ തൊഴിൽ പരിശീലനകേന്ദ്രത്തെയും മുറജപപ്രതിഷേധത്തെയും മറ്റും എതിർക്കുന്ന ചേലൂർ, ചിറ്റൂർ, ചെറുപ്പൊയിലം കൂട്ടർ—ഇവരെല്ലാം സമുദായത്തിന്റെ മുമ്പോട്ടുള്ള ഗതിയെ ഓരോ ഘട്ടത്തിൽ തടഞ്ഞവരാണ്. ഇവരിൽ ആദ്യത്തെ രണ്ടുകൂട്ടരെ എതിർത്തുതോൽപ്പിച്ചാണ് സമുദായം ഓങ്ങല്ലൂർ വാർഷികയോഗം വരെ എത്തിയത്; ഓങ്ങല്ലൂരിൽനിന്ന് ചേർപ്പു വരെയുള്ള മൂന്നുകൊല്ല ക്കാലത്താകട്ടെ, ഈ മൂന്നു തലമുറയിലുംപെട്ട പിന്തിരിപ്പന്മാരുടെ പലതരത്തിലുമുള്ള എതിർപ്പ് നമുക്കു നേരിടേണ്ടിവന്നു, ഇനി മുമ്പോട്ടു പോകണമെങ്കിലാകട്ടെ ഇവരെയെല്ലാം ഉറച്ചുനിന്നു നമുക്കെതിർക്കേണ്ടിവരും.

നമ്മുടെ ഈ എതിർപ്പ് പ്രാചീന നമ്പൂതിരിസംസ്കാരത്തോടാണ്, ബ്രാഹ്മണ്യത്തോടും ജന്മിസമ്പ്രദായത്തോടുമാണ്, പരശുരാമൻ സൃഷ്ടിച്ചതെന്നു പറയപ്പെടുന്ന നമ്മുടെ സാമൂഹ്യവ്യവസ്ഥയോടാണ് എന്ന് നാം വ്യക്തമായി മനസ്സിലാക്കണം. നമ്മുടെ മുമ്പത്തെ തലമുറകളിൽപ്പെട്ട സഭാപ്രവർത്തകന്മാർക്കു പറ്റിയ തെറ്റു പറ്റാതെ, ചില്ലറ ചില പരിഷ്കാരങ്ങൾ വരുത്തി സമുദായത്തെ നന്നാക്കാമെന്നു ധരിക്കാതെ, സമുദായത്തിന്റെ സാമൂഹ്യ-സാമ്പത്തിക-സാംസ്കാരിക ജീവിതങ്ങളിൽ മൗലികമായ ഒരു വിപ്ലവം തന്നെ വരുത്തുകയാണ് നമ്മുടെ ഉദ്ദേശമെന്നു നാം ഒരിക്കലും മറക്കരുത്. നമ്മുടെ ബ്രാഹ്മണ്യം കളയാതെ, നമ്മളിൽ മിക്കവർക്കുമുള്ള ജന്മിബോധം കളയാതെ പണിയെടുത്തു ജീവിക്കാനുള്ള പ്രാപ്തി നമുക്കു കിട്ടുകയില്ലെന്നും; ജാതിയെയും ജന്മിത്വത്തെയും അടിസ്ഥാനപ്പെടുത്തിക്കൊണ്ടുള്ള ഇന്നത്തെ അനീതികളും കൊള്ളരുതായ്മകളും അവസാനിപ്പിച്ചു നീതിയും നേരും നിറഞ്ഞ ഒരു സമുദായഘടന സ്ഥാപിക്കാതെ പണിയെടുത്തു ജീവിക്കാൻ പ്രാപ്തിയും സന്നദ്ധതയുമുള്ളവർക്കുപോലും പണി കിട്ടാനുള്ള വഴിയില്ലെന്നും നാം മനസ്സിലാക്കണം. അതായത്, നാം സ്വയം പണിയെടുക്കാൻ തയ്യാറാവുകയും അതിനുവേണ്ട പരിശീലനം നേടുകയും ചെയ്യുന്നതോടുകൂടിത്തന്നെ, പണിയെടുക്കാൻ തയ്യാറായവർക്കു മുഴുവൻ പണി കിട്ടത്തക്ക ഒരു സാമൂഹ്യവ്യവസ്ഥ കെട്ടിപ്പടുക്കുന്നതിനുള്ള ഒരു സാമൂഹ്യപ്രവർത്തനത്തിൽ സജീവമായ പങ്കെടുക്കുകകൂടി ചെയ്യണം. പണിയെടുത്തു ജീവിക്കാൻ പഠിച്ച സമുദായാംഗങ്ങൾകൂടി പണികിട്ടാൻ നാടുംവീടും വിട്ടു പെനാങ്ങും സിങ്കപ്പൂരും ശരണംപ്രാപിക്കാനിടവരുത്തുന്ന ഇന്നത്തെ മുഴുവൻ സാഹചര്യങ്ങളും മാറ്റി, തടിമിടുക്കുള്ള ഓരോ മലയാളിക്കും (ആണിനും പെണ്ണിനും) പറ്റിയ പണിയും പണിക്കു യോജിച്ച പ്രതിഫലവും കിട്ടത്തക്ക വ്യവസ്ഥയുണ്ടാക്കിയാലേ നമുക്കു രക്ഷയുള്ളുവെന്നു മനസ്സിലാക്കി അതിൽ മറ്റുള്ളവരുമായി സഹകരിക്കണം.

ഇങ്ങനെ വരുമ്പോൾ നമ്പൂതിരി അയാൾക്കിന്നുള്ള പ്രത്യേകതകൾ പോയി ഒരു സാധാരണ മനുഷ്യനായിത്തീരും; അയാളെയും മറ്റുള്ളവരെയും ശ്വാസംമുട്ടിക്കുന്ന ബ്രാഹ്മണ്യം അവസാനിക്കും; അയാളെ മടിയനാക്കുകയും മടിയന്മാരല്ലാത്തവരെ (പണിയെടുക്കുന്നവരെ) പട്ടിണിക്കാരാക്കുകയും ചെയ്യുന്ന ജന്മിവ്യവസ്ഥയും മറ്റനീതികളും ഇല്ലാതാവും; പരശുരാമൻ സൃഷ്ടിച്ച ജാതി-ജന്മി മേധാവിത്വത്തിനുപകരം ജനാധിപത്യം നിറഞ്ഞൊഴുകുന്ന ഒരു പുതിയ കേരളം ഉയിർത്തെഴുന്നേൽക്കും. ●

ii

# അന്തഃപുരത്തിലേക്കു നോക്കുക

നമ്പൂതിരിമാരുടെ അവശതകൾ കണ്ടു മനസ്സിലാക്കാനും അതു പരിഹരിക്കാനും ആഗ്രഹിക്കുന്നവർ അവരുടെ അന്തഃപുരങ്ങളിലേക്കാണെത്തിനോക്കേണ്ടത്. സ്ത്രീകൾ സ്ത്രീകളെന്ന നിലയ്ക്ക് ഇത്രയധികം കഷ്ടപ്പാടനുഭവിക്കുകയെന്നത് കേരളത്തിലെ മറ്റൊരു സമുദായത്തിലുമില്ല. നമ്പൂതിരിസ്ത്രീകളനുഭവിക്കാത്ത കഷ്ടപ്പാട് ലോകത്തിലെ മറ്റൊരു സ്ത്രീസമുദായവും ഇന്നനുഭവിക്കുന്നുണ്ടെന്നും തോന്നുന്നില്ല.

അര വ്യാഴവട്ടക്കാലത്തോളം വളരെ ശക്തിയായി പ്രവർത്തിച്ച നമ്പൂതിരി യുവജനസംഘത്തിൻെറ പരിപാടിയിൽ താഴെപ്പറയുന്ന ഇനങ്ങളാണുണ്ടായിരുന്നത്:

1. നമ്പൂതിരിസ്ത്രീകളെ പഠിപ്പിക്കുക; അങ്ങനെ നവീനവിദ്യാഭ്യാസത്തിൻെറ കാറ്റും വെളിച്ചവും അന്തഃപുരത്തിലേക്കു കടത്തിവിടുക.

2. അധിവേദനവും വൃദ്ധവിവാഹവും തടയുക; അങ്ങനെ നമ്പൂതിരി കുടുംബങ്ങളിലെ ദാമ്പത്യജീവിതത്തിലുള്ള അസുഖസംഭവങ്ങൾക്കൊരറുതി വരുത്തുക.

3. വിധവാവിവാഹം നടപ്പിലാക്കുക.

4. ഘോഷ ബഹിഷ്കരിക്കുക; നമ്പൂതിരിസ്ത്രീകളെ മനുഷ്യസ്ത്രീകളാക്കി ഉയർത്തുക.

ഈ ഓരോ ഇനവും സംബന്ധിച്ച് ഇന്നത്തെ നിലയെന്താണ്?

1. ഒരു ചെറുന്യൂനപക്ഷം കുടുംബങ്ങളിൽ പെൺകുട്ടികളെ അടുത്ത സ്കൂളുകളിലേക്കയയ്ക്കുകയെന്നത് ഒരു പതിവായിട്ടുണ്ട്; നമ്പൂതിരി ബാലികമാരുടെ വിദ്യാഭ്യാസത്തെ ഉദ്ദേശിച്ച് തൃശ്ശൂരും, പാഞ്ഞാളും ഓരോ സദനവും നടന്നുവരുന്നുണ്ട്. പക്ഷേ സ്കൂൾഫൈനലിലധികം ഉയർന്ന ക്ലാസ്സുകളിൽ പഠിച്ച് ബിരുദം നേടിയ നമ്പൂതിരിസ്ത്രീകൾ ഇനിയും ഉണ്ടായിട്ടില്ല. എന്റെ അറിവിൽപ്പെട്ടിടത്തോളം ഒരു യുവതി ബി എസ്സി പാസ്സായി. മറ്റൊരു യുവതി എൽ ഐ എമ്മിനു പഠിച്ചുവരുന്നുണ്ട്. മൂന്നുപേർ ഗാന്ധിജിയുടെ വാർധാമഹിളാശ്രമത്തിൽപോയി ഹൃദയസംസ്കാരവും സ്വതന്ത്രചിന്തനശീലവും സമ്പാദിച്ചു മടങ്ങിവന്നിട്ടുണ്ട്—ഇതുമാത്രമാണ് ഉന്നതവിദ്യാഭ്യാസകാര്യത്തിൽ നമ്പൂതിരിസ്ത്രീകൾക്ക് ഇത്രയും കാലമായിട്ടുണ്ടായ നേട്ടം. വക്കീലന്മാർ, ഡോക്ടർമാർ, എൻജിനിയർമാർ, പത്രപ്രവർത്തകന്മാർ, ശാസ്ത്രകാരന്മാർ, സാഹിത്യകാരന്മാർ, അധ്യാപകന്മാർ മുതലായി പുരുഷന്മാർക്ക് ഇറങ്ങാവുന്ന എല്ലാ തുറകളിലും സ്ത്രീകൾക്കും പ്രവേശിക്കാനാകും. പരിഷ്കൃതാഭിപ്രായത്തിന്റെ വെളിച്ചത്തിൽ, സമുദായത്തിൽ സ്ത്രീവിദ്യാഭ്യാസം തുടങ്ങിയവ, സോവിയറ്റ്യൂണിയനിലും അമേരിക്കയിലും ഉള്ളതുപോലെയല്ലെങ്കിൽ കേരളത്തിൽത്തന്നെയുള്ള പരിഷ്കൃതസമുദായത്തിലുള്ളത്രയെങ്കിലും, വിദ്യാഭ്യാസവും ഹൃദയസംസ്കാരവും നമ്പൂതിരിസ്ത്രീകൾക്കാവശ്യമാണെന്ന ചിന്തപോലും സമുദായത്തിലിന്നില്ലെന്നാണെനിക്കു മനസ്സിലാവുന്നത്.

ഇത്രയും പറഞ്ഞതു സ്കൂളിലയച്ചു പഠിപ്പിക്കാൻ തയ്യാറായിട്ടുള്ള കുടുംബങ്ങളിലെ സ്ഥിതിയാണ്. പക്ഷേ ഇത്തരം കുടുംബങ്ങൾ സമുദായത്തിലെ ആകെ കുടുംബങ്ങളുടെ അഞ്ചു ശതമാനത്തിൽ കുറവാണ്. ബാക്കി 95 ശതമാനത്തിന്റെയും സ്ഥിതി വിവരിക്കുകയെന്ന പാഴ്വേലയ്ക്കു ഞാൻ മുതിരുന്നില്ല.

2. അധിവേദനം നിയമപ്രകാരം തടഞ്ഞിട്ടുണ്ട്. ആ നിയമം ലംഘിക്കത്തക്ക ദ്രോഹമനഃസ്ഥിതി സമുദായത്തിലില്ലെന്നും സന്തോഷത്തോടുകൂടിപ്പറയാം. പക്ഷേ അധിവേദനം തടയുന്നതുകൊണ്ടുമാത്രം വിവാഹസംബന്ധമായ കുഴപ്പമെല്ലാം തീരുമെന്ന വാദം അടിസ്ഥാനരഹി

ത്മാണെന്നു തെളിഞ്ഞിരിക്കുന്നു. വിവാഹസംബന്ധമായി ഇന്നും പല അവശതകളും നമ്പൂതിരിസ്ത്രീകൾ അനുഭവിക്കുന്നുണ്ട്.

ഉദാഹരണത്തിന്,

—നമ്പൂതിരിയുവാക്കന്മാരിലൊരു ഗണ്യമായ വിഭാഗം ഇന്നും വിജാതീയവിവാഹം നടത്തിവരുന്നുണ്ട്. അതുകൊണ്ട് നമ്പൂതിരികന്യകമാർക്ക് വരന്മാരെ കിട്ടാനുള്ള വിഷമം വേണ്ടതിലധികമുണ്ട്.

—വരന്മാരെ കിട്ടാനുണ്ടെങ്കിൽപ്പോലും സ്ത്രീധനസമ്പ്രദായം നിമിത്തം വിവാഹം കഴിക്കാൻ കഴിയാത്ത കന്യകമാർ പല കുടുംബങ്ങളിലും ഇരുന്നു നരയ്ക്കുന്നുണ്ട്.

—ഈ രണ്ടു കാരണങ്ങളാൽ അവിവാഹിതകളായ കന്യകമാരുടെ എണ്ണം അധിവേദന നിരോധനത്തിനു മുമ്പുണ്ടായിരുന്നത്രതന്നെയുണ്ട്. ഒരു വ്യത്യാസം മാത്രം: അന്നു കന്യകാത്വത്തിൽനിന്നു പ്രമോഷൻ കിട്ടിയിരുന്നത് സപത്നീത്വത്തിലേക്കായിരുന്നു; ഇന്നതു കൂടുതൽ സുഖകരമായ ദാമ്പത്യജീവിതത്തിലേക്കായിട്ടുണ്ട്.

3. വിവാഹസംബന്ധമായ മറ്റവശതകൾ ഇന്നും നിലനിന്നുവരുന്നുണ്ട്. അതായത് വൃദ്ധവിവാഹം ഇന്നും നടക്കുന്നു. വേളികഴിച്ച സ്വജാതീയ ഭാര്യയെ വിട്ട് അന്യസ്തീകളുടെ പിന്നാലെ നടക്കുന്ന വീരന്മാരും അപൂർവമല്ല; വിവാഹത്തെക്കുറിച്ച് കന്യകയുടെ അഭിപ്രായമറിഞ്ഞു നിശ്ചയിക്കുന്നതിനു പകരം, പലഹാരത്തോടു ചോദിച്ചിട്ടാണോ പലഹാരം കഴിക്കുന്നത്, എന്ന പഴഞ്ചൊല്ല് അനുസരിച്ചാണ് വിവാഹം നടക്കുന്നത്; സപത്നീത്വത്തിൻകീഴിലുണ്ടായിരുന്നത്രതന്നെ ഇല്ലെങ്കിലും അന്തർജനങ്ങളെ തല്ലുക, ശകാരിക്കുക, മറ്റുതരത്തിലുപദ്രവിക്കുക മുതലായവ ഇന്നത്തെ ദാമ്പത്യജീവിതത്തിനുള്ളിലും നടക്കുന്നുണ്ട്. ഇതിൻെറയെല്ലാം ഫലമായി അന്തഃപുരം വലിയൊരു നരകമാണെന്നു പറയുന്നതിൽ തെറ്റില്ല. ഈ നരകത്തിൽനിന്നു രക്ഷനേടാൻ നമ്പൂതിരിസ്ത്രീകൾക്കു യാതൊരു നിവൃത്തിയുമില്ല.

4. 'അമ്മായിയും കുടിച്ചു പാൽക്കഞ്ഞി' എന്നമട്ടിൽ വിധവാവിവാഹം ഒന്നുരണ്ടെണ്ണം കഴിഞ്ഞു. പക്ഷേ വിധവാവിവാഹം ന്യായമാണെന്ന ധാരണപോലും സമുദായത്തിലുണ്ടായിട്ടില്ലെന്നു പറയാൻ ഞാൻ മടിക്കുന്നില്ല. പരിഷ്കൃതകളെന്നഭിമാനിക്കുന്ന പല നമ്പൂതിരിയുവതികളുമായി സംസാരിച്ചപ്പോൾ, വിധവാവിവാഹത്തിന്റെ അധാർമികതയെക്കുറിച്ച് അവരിൽക്കണ്ട ഉറച്ച അന്ധവിശ്വാസം ഈയിടെ വിവാഹം

നടത്തിയ മിസ്സിസ് എം ആർ ബിയുടെയും അവരെ അതിനു പ്രേരിപ്പിച്ച ആര്യാപള്ളം മുതലായ നമ്പൂതിരി സ്ത്രീകളുടെയും നേരേ പത്തു കൊല്ലം മുമ്പുണ്ടായ എൻെറ ബഹുമാനം പത്തിരട്ടി വർധിപ്പിച്ചു.

5. ഘോഷാബഹിഷ്കരണത്തിൻെറ നിലയും ഇതുതന്നെ. പതിനഞ്ച് കൊല്ലം മുമ്പ് മിസ്സിസ് മനേഴി ഘോഷ ബഹിഷ്കരിച്ച് എടക്കുന്നി സഭയിൽ പങ്കുകൊണ്ടു; രണ്ടുകൊല്ലം കൂടി കഴിഞ്ഞ് തളിപ്പറമ്പു വാർഷികയോഗമായപ്പോഴേക്കും ഘോഷ ബഹിഷ്കരിച്ചവരുടെ എണ്ണം ഒരു ഡസനോളമായെന്നാണെന്റെ ഓർമ; കാറൽമണ്ണ സമ്മേളനത്തിൽ ഇത് അമ്പതോളമായി ഉയർന്നു. എന്നാൽ ഈ വിപ്ലവകരമായ ഘോഷാബഹിഷ്കരണങ്ങൾക്കുശേഷം ഘോഷാബഹിഷ്കരണപ്രസ്ഥാനം പുറകോട്ടടിക്കുകയാണു ചെയ്തതെന്നു പറയാതെ നിവൃത്തിയില്ല. ഫാഷനുവേണ്ടി കൊല്ലത്തിലൊരിക്കൽ സിനിമയ്ക്കു പോവുക, അത്യാവശ്യം ഇല്ലത്തേക്കും അമ്മാത്തേക്കും വണ്ടിയിലും ബസിലും പോവുക എന്നീ സന്ദർഭങ്ങളിൽ പുറത്തിറങ്ങുന്നതൊഴിച്ചു മറ്റു കാര്യങ്ങളിലെല്ലാം ഘോഷയോടുകൂടിത്തന്നെയാണ് പരിഷ്കൃതകളെന്നഭിമാനിക്കുന്ന നമ്പൂതിരിയുവതികൾപോലും ഇന്നു ജീവിക്കുന്നത്. ഇങ്ങനെയല്ലാതെ, തികച്ചും ഘോഷ ബഹിഷ്കരിച്ചുകൊണ്ട്—എന്നുവച്ചാൽ പരപുരുഷന്മാരോടു സംസാരിക്കുന്നതു പാപമാണെന്ന ധാരണയെ കൂസാതെ—പെരുമാറുന്നവർ (കേരളത്തിലെ മറ്റു സമുദായങ്ങളിലെ സ്ത്രീകളെപ്പോലെ ജീവിക്കുന്നവർ) യുവജനസംഘം ഇട്ടുവാഴുന്നതിനുമുമ്പ് ഘോഷ ബഹിഷ്കരിച്ചവരും അടുത്തകാലത്ത് കമ്യൂണിസ്റ്റ് സ്വാധീനശക്തിയിൽപ്പെട്ട് പുറത്തുവന്നവരും മാത്രമാണ്. മറ്റുള്ള പരിഷ്കൃതയുവതികളെല്ലാം ചേലപ്പുതപ്പിനു പകരം സാരികൊണ്ട് തങ്ങളുടെ പാതിവ്രത്യം അന്യപുരുഷന്മാരുടെ കണ്ണിൽനിന്നു രക്ഷിക്കുന്ന ഘോഷാസ്ത്രീകളാണ്. ●